# ചെറുപുഷ്പഹാരം




ഗ്രന്ഥകർത്താ:

പണ്ഡിതർ

മേലങ്ങത്ത് അച്യുതമേനോൻ

സാഹിത്യനിലയം പ്രസിദ്ധീകരണം

# സമർപ്പണം

മദ്രാസ് സർവ്വകലാശാലക്കാർ 1944—ലെ ഇൻറർമീഡിയററ പരീക്ഷയ്ക്കു് "ചെറുപുഷ്പഹാരം" ഒരു പാഠ്യപുസ്തകമായി സ്വീകരിച്ചിരുന്നു. അതിന്നഞ്ചുകൊല്ലംമുമ്പ്, 1929-ലാണ്, ഞാൻ ഇതിൻെറ ആദ്യപതിപ്പ് പ്രസിദ്ധപ്പെടുത്തിയതു്. സാഹിത്യഗുണമുള്ള കുറേ ഖണ്ഡകാവ്യങ്ങൾ പ്രചരിപ്പിക്കണമെന്നാഗ്രഹിച്ചു്, എൻെറ നിർദ്ദേശത്തിലും കൈച്ചിലവിലും പണ്ഡിതർ മേലങ്ങത്തു് അച്യുതമേനോൻ അവർകളെക്കൊണ്ടെഴുതിച്ച പദ്യകൃതികളിൽ ആദ്യത്തേതാണ് ഇപ്പുസ്തകം. 'കുട്ടിവള്ളത്തോൾ' എന്നു ചെറുപ്പത്തിൽത്തന്നെ പേരെടുത്ത ശ്രീ. മേലങ്ങത്തിൻെറ കുറകളഞ്ഞ രചനാചാതുര്യവും അതിൻെറ സൗന്ദര്യവും ഈ കാവ്യത്തിലുടനീളം തെളിഞ്ഞുകാണാം. അർത്ഥബോധത്തോടുകൂടി ഈ കവിത വായിച്ചു രസിക്കുവാൻ വിദ്യാർത്ഥികൾക്കുംമററും സാഹായ്യമാകുന്നതിനുവേണ്ടി ഒരു ടിപ്പണി എഴുതിച്ചേർത്തിട്ടുമുണ്ടു്.

ഇപ്പുസ്തകത്തിൻെറ ഒന്നാം പതിപ്പു് പുറപ്പെട്ടപ്പോൾ പല സാഹിത്യനായകന്മാരും എഴുതിയിരുന്ന അഭിപ്രായങ്ങളിൽ ഒരെണ്ണം—സുഭഗസ്മരണാഹ്നായ കവിതിലകൻ ശ്രീ. പി. ശങ്കരൻ നമ്പ്യാർ അവർകൾ എഴുതിയിരുന്ന ആസ്വാദനം—ഞാൻ അ

ന്യത്ര ഉദ്ധരിക്കുകയും, കാവ്യകലാമർമ്മജ്ഞനും നിർമ്മലമനസ്കനുമായിരുന്ന ആ സാഹിത്യാചാര്യന്റെ പാവനസ്മരണയ്ക്കായി 'ചെറുപുഷ്പഹാര'ത്തിന്റെ ഈ പുതിയ പതിപ്പിനെ സ്നേഹപൂർവ്വം നേരുകയും ചെയ്തുകൊള്ളുന്നു. സാഹിത്യനിലയം പ്രസിദ്ധീകരണങ്ങളുടെ പേരിൽ സ്മര്യപുരുഷൻ സദാ പ്രദർശിപ്പിച്ചുപോന്നിരുന്ന അത്യുദാരമായ സൗമനസ്യം ഈയുള്ളവർക്ക് ഒരിക്കലും വിസ്മരിക്കാൻ സാധിയ്ക്കുന്നതല്ല. സഹൃദയാഗ്രേസരനായിരുന്ന ആ പണ്ഡിതവരേണ്യന്റെ നിത്യശാന്തിയ്ക്കായി, 'സാഹിത്യനിലയം' ഭക്ത്യാദരപുരസ്സരം സമർപ്പിക്കുന്ന ഒരു പ്രാർത്ഥനോപഹാരമായിരിക്കട്ടെ, ഈ 'ചെറുപുഷ്പഹാരം'!

സാഹിത്യനിലയം
കലൂർ
എറണാകുളം

കെ. എ. പോൾ

## ആസ്വാദനം

"സത്യനാദം' പത്രാധിപർ ശ്രീമാൻ കെ. എ. പോൾ അവർകൾ പ്രസിദ്ധീകരിച്ചിട്ടുള്ള 'ചെറുപുഷ്പഹാരം' ആശയപരിശുദ്ധികൊണ്ടും രീതിമാധുര്യംകൊണ്ടും അനുവാചകഹൃദയങ്ങളെ ആവർജ്ജിക്കുവാനും അതേസമയംതന്നേ അവയിലെ മാലിന്യങ്ങളെ മാർജ്ജനംചെയ്തു കളയുവാനും പര്യാപ്തമായിട്ടുള്ള ഒരുത്തമ ഖണ്ഡകാവ്യമാകുന്നു. ഭിന്നവൃത്തങ്ങളിലായി ഒരുനൂറിൽപരം ശ്ലോകങ്ങളടങ്ങിയ ഈ ചെറുകൃതിയിൽ വൈവിദ്ധ്യവും വൈചിത്ര്യവും ധാരാളമുണ്ടു്. വാസനാഭാസുരമായ ഇതിലെ കവിതാസരണിയിൽ ലീനചിത്തരായിത്തീരുന്ന സഹൃദയന്മാർ സ്വർഗ്ഗീയമായ ഒരു അഗ്ര്യഭൂവിലേയ്ക്കാണു നയിക്കപ്പെടുകയെന്നതു" ഇതിന്റെ ഒരു പ്രത്യേക വൈശിഷ്ട്യമത്രേ. കാവ്യകാരന്റെ ശയ്യാഗുണം വിശിഷ്യ അഭിനന്ദനീയമായിരിക്കുന്നു."

**പി. ശങ്കരൻ നമ്പ്യാർ എം. എ.**

# ചെറുപുഷ്പഹാരം

---

### I

അഖണ്ഡസത്യശ്രുതിയാന്നുസാക്ഷാൽ
സ്നേഹത്തിനെപ്പല്ലവിയായ് മുഴക്കി
സർവ്വേശസന്ദേശസദുക്തിപാടി
ശ്രീയേശുദേവൻ വിജയിപ്പുമേന്മേൽ.

### 2

പിറന്നപുൽക്കൂട്ടിലമന്നുകൊണ്ടു
നരാർജ്ജിതം പാപമനുസ്മരിക്കെ,
ആ യേശുവിൻ പിഞ്ചുകതാരിലെത്ര
ത്തുട്ടപ്പു ചൂട്ടററു ത്തുടിച്ചതില്ല?

### 3

ആശ്ചര്യമാം താരകമൊന്നുദിച്ചു
വിളംബരംചെയ്തു തദീയജന്മം:
എന്നാലതന്നത്തെ മനുഷ്യനുള്ള
മനസ്തമസ്സിൽബത! മാഞ്ഞുപോയി!

4

തന്നിൽത്തിളങ്ങും നിധികണ്ടെടുക്കാ-
നശക്തമായ് പാഞ്ഞു തദന്ധലോകം!
ഇരുട്ടിലാവെട്ടമുദിച്ചുനിന്നി-
ട്ടിരുട്ടറിഞ്ഞില്ലതിനെത്തദാനീം!

5

എന്നാലുമപ്പൈതൽ പൊഴിച്ചനവ്യ-
സ്തോതവ്യദിവ്യദ്യുതികന്ദളങ്ങൾ
അപേതഹൃത്തായ ജഗത്തിനുള്ള
ഹൃത്താരിനേററീ വിലസദ്വികാസം!

6

ആ വിശ്വയന്ത്രത്തെ നയിച്ചുമുന്നോ-
ട്ടിതേവരെപ്പോന്നിതു കാലചക്രം:
ഇതെന്നുമിമ്മാതിരിതന്നെ—പക്ഷേ
വൃഥാവിലായ് സ്നേഹരണം പലക്കും.

7

ആ യേശുവിൻ തൃക്കനിവേററദിവ്യ-
പ്രസാദധാരാർദ്രവിഭുത്വമേന്തി
സ്നേഹാഹവത്തിൽച്ചിലരിജ്ജഗത്തിൽ
ജ്വാലുയർത്തീ ജയവൈജയന്തി.

8

ആ സ്നേഹിസൈന്യത്തെയവൻവിളിച്ചു
നിരത്തിനിൎത്തുന്നാ ഭിക്ഷുവായി:
മിന്നുന്നതുണ്ടായതിലങ്ങൊരുദ്യൽ-
താരം മനോജ്ഞം "ചെറുപുഷ്പ"സംജ്ഞം.

9

സുഗന്ധിയാമച്ചെറുപൂവിനുള്ള
മാധുൎയ്യവും മഞ്ജുതയും മഹസ്സും
സ്വകീയ മാൎഗ്ഗീയ സുഗീയമാന-
ഗുണങ്ങളായ്ത്തന്നെ ത്രിലോകം ചമഞ്ഞു.

10

കുന്നില്ല കുണ്ടില്ല കുഴപ്പമില്ല
കല്ലില്ല മുള്ളില്ല കടപ്പമില്ല
സ്വൎഗ്ഗത്തിലെത്താനവളിട്ടമാൎഗ്ഗം
സുഗമ്യവും രമ്യവുമായ്ജ്ജയിപ്പൂ.

11

വിശുദ്ധമാം ശൈശവ, മീഷലററ
വിശ്വാസ,മുൾത്തിങ്ങിയ കീഴടക്കം—
ഇമ്മൂന്നിനാൽ താനവൾ തീൎത്തു നാക-
പുരിയ്ക്കു നമ്മൾക്കു കുറുക്കുമാൎഗ്ഗം.

12

മന്നിങ്കലെന്തുണ്ടൊരു പൈതലിൻെറ
മനസ്സിനെക്കാൾ മഹനീയമായി?
അതിൻെറ മുമ്പിൽപ്പനിനീർപ്രസൂന-
സുഗന്ധവും മാധുരി താഴ്ന്നതല്ലോ?

13

അപങ്കിലസ്നേഹമയൂഖമേററ
വിരിഞ്ഞകൈശോരകമാനസാന്തം
പുലർച്ചയിൽ പൊന്നിളവെയ്‌ലുകണ്ട
തണ്ടാരുപോൽ കണ്ണു കവർന്നിടുന്നു.

14

വിശുദ്ധതാദർപ്പണമായ് ലസിപ്പൂ
വിലാസലോലം ശിശുവിൻ കപോലം;
തദന്തരംഗം സതതം ഭജിപ്പൂ
സ്വർഗ്ഗീയസംഗീത തരംഗസംഗം.

15

മനഃസ്ഥിതിയ്ക്കുന്നതമാർന്നു കൊച്ചു-
പൈതങ്ങളായ് തീരുക നമ്മളെല്ലാം;
എന്നേ നിനയ്ക്കുംപടി സിദ്ധമാവൂ!
സ്വാരാജ്യസമ്മേളന ഭാഗ്യയോഗം.

16

ഇത്തത്വസാരത്തെയുദാഹരിപ്പാൻ
ശിശുസ്വരൂപത്തെയെടുത്തു ദൈവം:
ചേലേന്തിയോരച്ചെറുപൈതലല്ലോ
മനുഷ്യവർഗ്ഗത്തിനു മാർഗ്ഗദർശി.

17

ദൈവം സദാ നമ്മുടെകൂടെയത്രേ;
നമ്മെ മറക്കില്ലവനൊന്നുകൊണ്ടും:
അഹോ! നവം സ്തംഭനിഭം പ്രകാശ-
മൊന്നുണ്ടു ചാർത്തുന്നിതു ചക്രവാളം!

18

ഉതിക്കയാമായതുയർന്നു വിശ്വ-
രംഗത്തിലെല്ലാം രമണീയരശ്മി;—
അതല്ലയോ യേശുമഹേശ്വരന്റെ
തൃക്കയ്യിലഞ്ചുന്നൊരു കൊച്ചുപുഷ്പം!

19

ആ യേശുവിൻ കണ്ണിനു കൗതുകത്തെ-
ക്കലർത്തിയക്കന്യക മിന്നിടുന്നു
അവന്റെയുൾത്തണ്ടലരിൻദളത്തിൽ
പതിഞ്ഞ മഞ്ഞിൻകണമെന്നപോലെ.

20

രക്തംചൊരിഞ്ഞില്ല, മതപ്രസംഗം
ചെയ്തില്ല, വിക്രാന്തികളൊന്നുമില്ല;
ലഘുത്വവും സ്നേഹവുമീശ്വരന്റെ
സിംഹാസനോപാന്തമവർക്കുനല്കി.

21

സ്നേഹം നിജം സൽക്രിയകൊണ്ടുതന്നേ
നിരീക്ഷ്യമാണെന്നതിനുള്ള ലക്ഷ്യം
വാഗ്ദാനമൊത്തായവർ വാനിൽനിന്നു
വർഷിയ്ക്കുമഫുല്ലസുമങ്ങൾതന്നെ.

22

അപ്പൂക്കളെക്കൊണ്ടവർ നാകലോക-
സിംഹാസനം സൗരഭസാന്ദ്രമാക്കി,
സദാ വലംവെച്ചു പൊഴിച്ചിടുന്നു
സുഗീതകം സ്നേഹമധൂളികാർദ്രം.

23

പാട്ടാണവർക്കെപ്പൊഴുമേതു മുള്ളിൻ
പടപ്പിലെപ്പൂക്കളെ നുള്ളിയാലും:
എത്രയ്ക്കതിൻ മുള്ളിനു മൂർച്ചയേറു-
മത്രയ്ക്കു ഗീതിയ്ക്കു കൊഴുപ്പമേറും.

**24**

ദിവംഗമിച്ചോരു ദിനം മുതല്ക്കു
പരക്കവേ വിസ്മയമാം വിധത്തിൽ
ആൎക്കൊക്കെയെന്തൊക്കെയനുഗ്രഹങ്ങൾ
ചെയ്കില്ലയിക്കൊച്ചുതരേശ ഭുവിൽ?

**25**

എന്നെന്നുമക്കൊച്ചുതരേശയാൾ തൻ
സന്മാൎഗ്ഗവും സ്നേഹവുമുള്ളുറപ്പും
സ്വൎഗ്ഗത്തിലെശ്ശാശ്വതശൈശവത്തിൻ
മഹോത്സവം നമ്മളിലേററിടട്ടേ.



# II

കുരിശിനരികെ നിന്ന ശിഷ്യനോടായ്
മിശിഹ:—"ഇതാ ജനയിത്രി"യെന്നുചൊല്ലി:
കരളിനു കുളിർ ചേർത്തു പാപികൾക്കീ
മൊഴിയുടെ മാറ്റൊലി മഞ്ഞുകട്ടപോലെ.

2

ജയവതി ജഗദംബതന്റെയോമ-
ന്മണിമകനേകിയൊരീമഹോപദേശം
പ്രണയമയസുമങ്ങളെസ്സുടിപ്പി-
ച്ചിതു ജനതയ്ക്കെഴുമാത്മവാടിതോറും.

3

വഴിയുഴറിയ പൈതലിന്നകസ്മാൽ
പ്രിയജനനീപരിരംഭണം ലഭിച്ചാൽ
അതുവരെയിതൾ കൂമ്പിനിന്നൊരുൾപ്പൂ-
ങ്കുല കുളിർഗാനമധൂളി തൂകുമല്ലോ.

4

മണിരവരമണീയഗാനമാധ്വീ-
ലഹരികളിൽ ശിശു, ലാസ്യമാർന്നിടുമ്പോൾ
തദുപരിദിശിയെത്ര ദൈവദൂത-
ച്ചിറകുകൾ പൊൽക്കതിർ ചിന്നിമിന്നുകില്ല?

5

ഭുവനജനനി മേരിതൻ വിശുദ്ധ-
പ്രണയമിളംപനിനീർമലർക്കുനേരാം:
അതിനുടെ നിറമെത്ര ശുഭ്രമമ്പാ-
ർന്നതിനെയിണക്കുക ഹൃത്തടത്തിൽ നമ്മൾ.

6

അതിനുടെ, ഹിമവെൺമയോലുമോരോ-
രിതളുകളും ചൊരിയുന്ന ദിവ്യഗന്ധം
അനഘതയൊടു നിത്യമങ്ങുയർത്തീ-
ടണമണിചാർത്തി വിയത്തിലേയ്ക്കുതന്നെ.

7

അതിനുതകിയതാമനന്യസാധാ-
രണ, ഗുണമുറ്റൊരു വെണ്മയെപ്പുരക്കെ
തടവുക തടവറ്റതാണു ദൈവ-
പ്രണയവിവസഹൃഷ്ടകരങ്ങളാലേ.

8

മതിമതി"മരിയമ്മ"യെന്നൊരേകം
പദമുലകിൽക്കനകാതപം പരത്താൻ;
അതിനുടെ കതിരിനു കൂത്തരങ്ങായ്
വിലസുകയാം 'ചെറുപുഷ്പ'മങ്ങുവാനിൽ.

9

ജനനിയുടെ സഹായമാന്വയന്വം-
ത്തെളിവൊടുപോയ കപോതകം കണക്കേ
തനതിടമവൾചേർന്നു ദൈവസിംഹാ-
സനഭുവി കൊച്ചുതരേശ പേശലാഭം.

10

ഉലകിനു നവജീവനേകിടുന്നു-
ണ്ടവളുടെ ജീവിതസൗരഭങ്ങളെങ്ങും;
അതുകളഖിലരാജ്ഞിതൻ നിരഘ-
പ്രണയമരന്ദധുരന്ധരങ്ങളല്ലോ?

11

മിശിഹയുടെയുമാവിശുദ്ധയാളാ-
മവളുടെയും ജനയിത്രി ഒന്നുതന്നെ:
അനഘമവൾക്കിലതുമാത്രമാത്മ-
പ്രിയത പതിച്ചിതു മേരി മേല്ക്കുമേലേ.

12

തിരുമിശിഹമുകന്നു പൈതലല്ലീ
പെരുതുകതൂഹലമററ പുണ്യരാശി?
അവരുടെ പരിരംഭണോവത്സവത്തിൻ
സുഷമ ഹിമോപമവെണ്മയേന്തിടുന്നു.

13

മനുജരുടെ ശിശുക്കളൊത്തുമേളി-
ച്ചുരുളുവതാം തിരുവേശുവിൻ വിനോദം
അവരുടെ വിമലാന്തരംഗമെല്ലാ-
മവനുടെ വിശ്രമപുഷ്പവാടിയല്ലോ?

14

അവനുമരിയപൈതലും സലീലം
കരളുകൾതമ്മിലലിഞ്ഞു സല്ലപിക്കേ,
നിഭൃതമവനിൽനിന്നു നിർഗ്ഗളിപ്പൂ
കളമകരന്ദധുരീധുരീണഗാനം.

15

മിശിഹയുടെ വിശുദ്ധചുംബനത്തിൻ
മധുരത കൊച്ചു തരേശയേററനേരം
അവളിലുദിതമായ ദിവ്യഹർഷ
പ്രചുരിമ വാർത്തുക വാക്കുകൾക്കസാദ്ധ്യം.

16

സ്വയമവളുടെ ചിത്തമീശ്വരാനു-
ഗ്രഹനിധിയേന്തി നിതാന്തനമ്രമായി,
പരിണതഫലവാസ്സുകൊണ്ടുനെല്ലിൻ-
കൊടിയുടെ പൊൻകണലോലയെന്നപോലെ.

17

കടലിനുടെ ഗഭീരതയ്ക്കകത്ത-
ങ്ങൊരുജലബിന്ദു പതിച്ചപോലെയപ്പോൾ
അവളവനിലതാ! ലയിച്ചു! ശേഷി-
ച്ചിതു കനകക്കതിർതൂകി യേശുമാത്രം!

18

അധികമധികമുജ്ജ്വലിച്ചകത്ത-
ന്നതിനതിയാകിയ മത്സരാഗ്നിയോടേ
പ്രണയശിഖിശിഖാഞ്ചലങ്ങളുൾച്ചേ-
ർന്നവളിലെരിഞ്ഞു തെളിഞ്ഞു പൂർണ്ണശോഭം.

19

വിരചിയ്ക്കുവതുണ്ടവൾക്കുവേണ്ടി-
ജ്ജഗദീശൻ പല വിസ്മയങ്ങളേയും;
അവളമ്പൊടുകൈനിറച്ചുനുള്ളി-
പ്പനിനീർപ്പൂക്കൾ പൊഴിയ്ക്കയാം ചരക്കെ.

20

ഭൂവിൽ കൊച്ചുതരേശ തൂകിവരുമ-
        പ്പുഷ്പങ്ങൾതൻ സൗരഭം
ദ്യോവിൽത്തന്നെ തിരിച്ചുചെന്നുകുതുകം-
        ശ്രീയേശുവിൽ ചേർക്കുകിൽ,
ആ വിശോശാരഭദ്രപീഠനികടം
        പ്രാപിച്ചു നിർവ്വിഘ്നമായ്”
സേവിക്കാം നിയതം നമുക്കു വഴിപോൽ
        നിർവ്വാണനിത്യോത്സവം.



## III

കാററും വെയിലുമേല്ക്കുന്ന
കമനീയസുമാവലി
നേടുന്നു ക്രിസ്തുവിൻ സ്നിഗ്ദ്ധ-
ഹൃത്തുമായ് ഹൃദ്യസാദൃശി.

2

വയൽപ്പൂവും ഗിരിപ്രസ്ഥ-
പ്പിച്ചകപ്പൂവുമാണവൻ;
തന്നെത്തന്നേ സമസ്തർക്കും
കൊടുക്കുന്നവനാണവൻ.

3

വിജ്ഞതാവും വീരതയും
വിരയുന്നവനല്ലവൻ:
എങ്കിൽ ? തൻചുററുമുണ്ടല്ലോ
സിദ്ധരും ദൈവദൂതരും.

4

വൈശുദ്ധ്യത്തിൻ മഹാദർ-
മായ കൊച്ചുതരേശയാം
സാന്ദ്രമാലതിയിൽചേന്ന
മഞ്ജുവാം മഞ്ഞുതുള്ളിയാം.

5

അനാഡംബരതയ്ക്കുള്ള
മഹത്വം വ്യക്തമാക്കുവാൻ
വാരെഴുന്ന വയൽപ്പൂവായ്
വാണു യേശുമഹേശ്വരൻ.

6

ലഘുത്വം വിനയം സ്നേഹ—
മെന്നീ മൂന്നു ദളങ്ങളെ
ധരിച്ചു ഭൂഷയായ് നിത്യ-
മനാഡംബരതാ ലത.

7

ത്രിഗുണാത്മികയായോരി-
ക്കൊടി കൊച്ചുതരേശയിൽ
തഴച്ചു നമ്മൾക്കേകുന്നു
ദിവ്യപുഷ്പഫലങ്ങളെ.

8

ഉണ്ണിയേശുവിന്റെസ്നേഹ-
വെണ്ണിലാവിലലിക്കവേ
അവർക്കുള്ള കരൾത്തിങ്കൾ
വിളങ്ങീ നിഷ്ക്കളങ്കമായ്.

9

ആത്മശുദ്ധിപരീക്ഷിക്ക-
യെന്നലീലയ്ക്കു മാത്രമായ്
ഉണ്ണിയേശു വിനോദിച്ച
കളിപ്പന്തിവളല്ലയോ?

10

വിലയുള്ള കളിപ്പണ്ട-
മെടുക്കാ ബാലരെപ്പോഴും
വിലതാഴ്ന്നൊരു പന്തായാൽ
വെടിയാ കയ്യിൽനിന്നവർ.

11

നാം താഴ്ന്നാൽ നമ്മളെദ്ദൈവം
സ്നേഹപൂർവ്വമുയർത്തിടും;
നാം യോഗ്യരെന്നു നാമോർത്താൽ
നമ്മളെത്താഴ്ത്തുമീശ്വരൻ.

12

നമ്മൾ നമ്മുടെ കൎത്താവിൻ
കളിപ്പന്തുകൾതന്നെയാം:
പരീക്ഷാൎത്ഥം നമ്മളെക്കൊ_
ണ്ടെന്തൊക്കെച്ചെയ്വതില്ലവൻ?

13

ദൈവത്തിന്നുള്ളവിശ്വസ്ത_
ലീലാവസ്തുക്കളാകുവോർ
കാൺമൂ ദുഃഖത്തിലാനന്ദം
ഹാ! നിരാശയിലാശയും.

14

പരിശുദ്ധകുടുംബത്തിൻ
ചിത്രമെത്രമനോഹരം!
അനാഡംബരഗാൎഹസ്ഥ്യം
ശോഭിപ്പതതിലല്ലയോ?

15

നാലുഭിത്തികൾ തീൎക്കുന്നി_
ല്ലൊരുകാരാഗൃഹത്തിനെ
അവയ്ക്കൊരുകുടുംബത്തെ
ത്തീൎപ്പാനും കഴിയാ ദൃഢം.

16

ദൈവാനുഗ്രമുള്ളോരിൽ
കാണുന്നു ദൈവശക്തികൾ
ദൈവത്തിൻപുഞ്ചിരിയ്ക്കില്ല
ഭയാഭേദമൊരാളിലും.

17

യേശുവിൻകൈ ഒരുത്തൻെറ
മനോവീണാഗ്ഗുണങ്ങളിൽ
ഏശിയാൽ ശാശ്വതാനന്ദ-
രാഗങ്ങളവ തൂകുമേ.

18

ജീർണ്ണീഭവിച്ചോരാത്മാവി-
ലവൻ കണ്ണൊന്നുചേർക്കുകിൽ
പശ്ചാത്തപിച്ചതേമാത്ര-
യ്ക്കുതുപുഷ്ടിപ്പെട്ടും തുലോം.

19

പ്രസാദിപ്പിയ്ക്കണം നമ്മ-
ളവനെ;—സ്വച്ഛരാജനെ;
അവൻെറ ദാസ്യം നമ്മൾക്കു
സദാ സർവ്വസ്വദായകം.

20

കാണ്മാനാശിച്ചുകീഴ്പ്പോട്ട-
യ്ക്കവൻ നോക്കുമ്പൊഴൊക്കയും
തൃക്കണ്ണിന്നിമ്പമേറുന്ന
മർത്ത്യരേ! പുണ്യശാലികൾ.

21

മലയ്ക്കുള്ളിൽമറഞ്ഞങ്ങു
മരുവുന്ന സരോവരം
മിനുങ്ങുന്നതു നക്ഷത്ര-
നഭശ്രീകൊണ്ടുമാത്രമാം.

22

തന്നിൽദ്ദൈവം ചൊരിഞ്ഞോരാ-
സ്നേഹത്തിൻഗന്ധധോരണി
'ചെറുപുഷ്പം'നിജംവീഴ്പ്പാൽ
പരത്തീ പാരിലൊക്കയും.

23

ലഘുതയും സൌമ്യതയും
കൊണ്ടുനമ്മളെയൊക്കയും
ദൈവസ്നേഹികളായ്തീർത്തി-
ട്ടവൾ വാഴ്‌വൂ കൃതാർത്ഥയായ്.

24

ആ നൽക്കൊച്ചുതരേശേ, യേശ്രുകരമാ–
മുല്ലൂഷസിംഹാസന–
സ്ഥാനംപൂക്കപ്പൊഴിച്ചിടുന്നു പനിനീർ
പുഷ്പങ്ങളെബ്ഭ്രമിയിൽ;
നൂനം നമ്മളുമാക്കുറുക്കുവഴിയേ–
സ്വർഗ്ഗത്തിലെത്താൻ കനി–
ഞ്ഞാനന്ദത്തൊടപാംഗമുണ്ടവളയ
യ്ക്കുന്നു സുഹാസാഞ്ചിതം!



# IV

അകതാരിലലയ്ക്കുമാശകൾ-
ക്കതിരും സംഖ്യയുമില്ല, നിശ്ചയം;
ഉദയാസ്തമയങ്ങൾതാനവ-
യ്ക്കുതകുംവൃത്തികളെത്രവിസ്മയം!

**2**

അവ മിന്നൽക്കണക്കു സാന്ദ്രവും
ഗിരിയുംവിട്ടുകുതിച്ചുപായുമേ,
അഥവാ പൃഥുവാരിരാശിപോ-
ലവ ഗംഭീരതരങ്ങളാകുമേ!

**3**

ശിശുഹൃത്തിലവയ്ക്കുമാധുരീ-
ഗുണമാഡംബരമറ്റുകാൺമു നാം.
ഒരു കന്യകയിൽസ്ഫുടിയ്ക്കില-
ങ്ങവയേറ്റം ഹിമവെണ്മയേന്തുമേ.

4

ഒരുതാരകമെന്നമട്ടുദി-
ച്ചൊരുസുസ്നേഹിയിലുല്ലസിയ്ക്കുകിൽ
അവയിൽപ്പുലരുന്നപൂതമാം
മഹിമാവീശ്വരമാത്രവേദ്യമാം.

5

ഉദയാരുണതുല്യമുജ്ജ്വലി-
ച്ചുലകത്തിന്നുണർവേററിയുണ്മയിൽ
അവകൊച്ചുതരേശയിൽത്തെളി-
ഞ്ഞുരുതേജസ്സൊട്ടയന്നു മേല്ക്കുമേൽ.

6

പ്രണയത്തിനുവേണ്ടിജീവിതം
ബലിചെയ്തീടണമെന്നവാഞ്ഛിതം
സ്ഫുടശോഭമഭൗമവഹ്നിപോ-
ലവളിൽ കത്തിനിറഞ്ഞുനീളവേ.

7

ശിശ്രുഭയശ്രുവിനുള്ള സുന്ദര-
സ്വരമത്രയ്ക്കവളേ ഹരിയ്ക്കയാൽ
കരളാകെയവന്നുകാഴ്ച്ചയായ്
സ്വയമർപ്പിച്ചവൾ കീഴടങ്ങിനാൾ.

8

മലർവൃഷ്ടികണക്കവൊക്കവെൻ
മഹിതാനുഗ്രഹമേററമേകിനാൻ:
അവളോ തെളിവുററദൈവിക-
പ്രണയാഗ്നിയ്ക്കുപഹാരധാരയായ്.

9

നരകാപ്തിയിൽനിന്നു പാപികൾ-
ക്കവനാം നൽകിയശേഷവന്ദ്യയായ്
വിജയിച്ചു വിശുദ്ധകന്യകാ-
മണിയാമിപ്രണയപ്രദീപിക.

10

കറയററ കലാഗുണങ്ങൾത-
ന്നറവായ് ശീതളഭാവരമ്യയായ്
നിറമുററനിലാവുപോലെയീ
മഹിളാമൗലി തുലോം വിളങ്ങിനാൾ.

11

അതിപാപിയൊരുത്തനന്നമ-
ന്നിതുപാരീസ്സുതുറങ്കുപുള്ളിയായ്;
അവനാണെതിരററഘാതക-
പ്രവരൻ, ഫ്രാൻസിനിനാമധേയകൻ.

12

പടുവാണവനെട്ടുഭാഷയിൽ;
തൊഴിലോ ക്ഷുദ്രകൃതിപ്രചാരണം;
ഖലഹൃത്തടമാന്ന വൈദുഷീ-
ലത കാകോളഫലാനുവിദ്ധമാം.

13

കയറില്ലൊരുകാണിപോലുമേ
മതവിശ്വാസമവന്റെ ബുദ്ധിയിൽ;
ഇരുളുററമഹാഗുഹാന്തികെ-
ത്തെളുതോ സൂര്യകരപ്രവേശനം?

14

അവനിൽപ്പരിഭാഷണാർഹമായ്
ഗുണമായ്‌വല്ലതുമൊന്നിരിക്കുകിൽ
അതുതെല്ലൊരു ഭക്തി കന്യകാ-
മറിയത്തോടു ഭവിച്ചുവെന്നതാം.

15

അവധൂത്തനവൻ സപാദിക്കവി-
ട്ടഥപാരീസ്സിലമന്ദവേളയിൽ
നരകോചിതഗാർഹ്യജീവിത-
സ്ഥിതി പൂർവ്വാധികമന്ധകാരമായ്.

16

വഴിപോക്കരെ മൂന്നുപേരെയി-
ക്കഠിനൻ കൊന്നുപണം പിടുങ്ങിനാൻ!
ഒരുവാക്കിലുരയ്ക്കിലപ്പുരി-
യ്ക്കവനക്കാലമൊരഗ്നിശൈലമായ്!

17

കഴുവേററി മൃതിപ്പെടുത്തുവാ-
നടനേ ശിക്ഷ വിധിച്ചു ജഡ്ജികൾ;
അഘമോർത്തണുവും തപിച്ചതി-
ല്ലവനിക്കഷ്ടദശാന്തരത്തിലും!

18

കൃതദുഷ്കൃതിഗുപ്തിയിൽസ്സമു-
ന്മുഖനായ്ത്തന്നെമരിയ്ക്കുമെന്നവൻ
ദുരഹംകൃതിയോതി കഷ്ടമേ!
ദുരിതത്തിൻ ദുരവസ്ഥ വിസ്മയം!

19

വനവഹ്നിസമം പടർന്നൊരീ
വിവരം കൊച്ചുതരേശബാലിക
ദ്രുതമെങ്ങിനെയോ ശ്രവിച്ചറി-
ഞ്ഞിതുകന്യാകുലമൗലിമാലിക.

20

ഹതസൽഗതിയായ സാധുവാ-
മവനെദ്ദുർമ്മതിമുക്തനാക്കുവാൻ
ഹൃദി ബാലിക തീർച്ചയാക്കിനാ-
ളനുഭാവൈകപരായണാത്മിക.

21

അസഹായിനിയായ് മഹാഭയ-
ങ്കരകാരാഗൃഹമാർന്നവേണ്ടപോൽ
ഉപദേശമവന്നുനല്കുവാ-
നൊരുപെൺപൈതലിനേതുമാവതോ?

22

കുളിരുററ കുറുക്കമാർഗ്ഗമൊ-
ന്നുടനേ കണ്ടുപിടിച്ചു കന്യയാൾ:
അതുനിത്യമവന്നുവേണ്ടിയു-
ള്ളഴിയെ പ്രാർത്ഥന ചെയ്കയെന്നതാം.

23

ഇതുകൊണ്ടവനിൽപ്പകർന്നതി-
ല്ലറിയത്തക്കൊരുഭാവഭേദവും
ജയശാലിനി, യേശുവോടു കൈ-
യ്യൊഴിയാതർത്ഥനചെയ്തിതനഘം

24

"ജഗദീശ്വര! ഭാഗ്യഹീനനാ-
മവനിൽ— ഫ്രാൻസിനിയിൽ —പൊറുക്കണേ!
അവിടന്നു സമസ്തബന്ധുവും
കരുണാസിന്ധുവുമല്ലയോ വിഭോ!

25

പിഴയെപ്പറയാതെയോ? പിഴ-
ച്ചതിനെപ്പററിയഴൽപ്പെടാതെയോ?
മൃതിയേല്ക്കിലുമങ്ങുമാപ്പവ-
ന്നരുളീയെന്നിവൻ വിശ്വസിയ്ക്കുമേ."

26

വധവാസരമെത്തി, വീതിയാ-
ന്നൊരുകാരാഗൃഹവീഥിയൊക്കയും
നിതരാം നിബിഡീഭവിച്ചു വൻ-
ജനവൃന്ദാഗമനിസ്വരങ്ങളാൽ.

27

കരവും കഴലും വിലങ്ങുവെ-
ച്ചുദയപ്രേരിതയാനചേഷ്ടനായ്
ഹതഭവ്യനവൻ നിരാശ്രയൻ
വിധിപോൽത്തൂക്കുമരം പ്രവിഷ്ടനായ്.

28

നിജവേശ്മനി മുട്ടുകുത്തി നി-
ല്പുകയാം കൊച്ചുതരേശ നിശ്ചലം
അഖിലേശനിലത്ഥനാൎദ്രയായ്
കുരിശ്ശും കൊന്തയുമേന്തിയങ്ങിനെ.

29

ഒരു മാററവുമേററതില്ലതേ-
വരെയും ഫ്രാൻസിനിതന്നിലേതുമേ;
കൊലവള്ളി കഴുത്തിൽ വീഴുമെ-
ന്നൊരുഭീതിക്കായിതവന്നുകഷ്ടമേ!

30

അതിശയമഖിലക്കുംചേത്തുപെട്ടെന്നവൻതൻ
കരളിലൊരുവികാരം കാണുമാറായിതപ്പോൾ
"തരികതരികതൂങ്ങപ്പെട്ടരൂപത്തെ"യെന്ന-
ങ്ങവനലിയവെയഭ്യൎത്ഥിച്ചിതാചാൎയ്യനോടായ്.

31

പുരോഹിതൻ നീട്ടിയ ദിവ്യരൂപം
ചുംബിച്ചിതാ ഫ്രാൻസിനി മൂന്നുവട്ടം
"ഞാൻ ചെയ്തുപോയ് പാതക" മെന്നുപശ്ചാ-
ത്തപിച്ചുചൊന്നാനവനശ്രുപൂൎവ്വം.

32

"മോചിയ്ക്കുന്നു ഞാൻ ഭവൽ പാപ"മെന്നാ-
പ്പട്ടക്കാരൻ ദൈവനാമത്തിലോതി;
പാപം വീടി ഫ്രാൻസിനിയ്ക്കു, പ്പൊഴയ്ക്കും —
പ്രാണാപായം ചേർത്തു ഹാ! മൃത്യുസൂത്രം!

33

ഈയമട്ടത്ഭുതമായ് നടന്നവിവരം
പത്രങ്ങളിൽ കാണ്കവേ
ശ്രീമൽകൊച്ചുതരേശയേന്തിയമഹാ
സന്തോഷമെന്തോതുവൻ?
നാമഭ്യർത്ഥന ചെയ്കിലീശനിവനെ-
പ്പോലെത്രയോ ഫ്രാൻസിനി-
സ്തോമത്തെപ്പരിരക്ഷ ചെയ്തുകുതുകം
ചേർക്കും നമുക്കും ധ്രുവം.



# V

അകലുഷതരമായും കണ്ണിനും കാതിനും നിർ-
ഭരമവിഷയമായും ഹൃത്തിനജ്ഞേയമായും
അകലെയകലെമിന്നുന്നുണ്ടു! ദൈവം സ്വകീയ-
പ്രണയിജനഹിതാർത്ഥം തീർത്ത നാനാപദാർത്ഥം

2

ദയ, വിനയ, മമന്ദപ്രാർത്ഥനാസക്തി, ദൈവ-
പ്രണയ, മിതുകളെല്ലാമാണൊരാത്മാവുമേന്മേൽ
സുവിമലനിലയേന്തിശ്ശാശ്വതാനന്ദസമ്മേ-
ളനസുരഭിലഗീതം സന്തതം തൂകിടുന്നു.

3

അതു കനകഞരമ്പുകൾക്കൊണ്ടു ചിന്താശതത്താൽ
നിരവധി നിധി നിർമ്മിക്കുന്നു നിർമ്മായമായി;
അതു വിയതിപറന്നും ദൈവദൂതന്റെ തങ്ക-
ച്ചിറകൊളിയിലമന്ദം നിത്യമേൽപ്പൂ വിനോദം.

4

ഇവിടെയെഴവതൊന്നും നിത്യമല്ലന്തരാത്മാ-
വിൻചിറകുകൾ നിൎമ്മിയ്ക്കുന്നിതാശാതരംഗം;
വഴി ചെറുതു!നമുക്കാപ്രാവിനെപ്പോലയന്തി-
ട്ടരുളുക തിരുദൃഷ്ടിയ്ക്കുന്നുമാനന്ദവൃഷ്ടി.

5

അഖിലകനകനിക്ഷേപങ്ങളും സ്വപ്നദത്തിൽ
ചൊരിയുക; നിധിമേവും ദിക്കിലേ ഹൃത്തുമേവൂ!
ധ്രുവമവിടെ നമുക്കുള്ളാത്മപോതങ്ങളെത്താ-
നമരണമമരത്തിൽ പ്രസ്തുതൻ ക്രിസ്തുദേവൻ

6

ശിശ്രുദശയിലൊരിയ്ക്കൽ 'പൗളി'നൊത്തിക്കഥാനാ-
യിക വിലസി കടൽത്തീരത്തിലന്നാദ്യമായി;
തിരയുടെ തിരുനെഞ്ചിൽ പ്രോജ്ജ്വലിച്ചു തദാനീ-
മരുണകിരണയുഗ്മൻ ചാരുസായാഹ്നസൂൎയ്യൻ.

7

അവളുടെ സവിധത്തിൽസ്സാന്ദ്രമായ് ദൈവദൂത-
ച്ചിറകൊളികൾ തിളങ്ങിച്ചിത്തമുദ്ദീപ്തമാക്കി
അതുപൊഴുതൊരുവെള്ളക്കപ്പൽ പായും വിടത്തി-
ക്കതിരവനെതിരായിപ്പോവതാലക്ഷ്യമായി.

8

പടുതയൊടു പടിഞ്ഞാട്ടോടുമപ്പോതകത്തി-
ന്നഖളുവളുടെയാത്മാവോടുസാദൃശ്യമേകി;
അവളിലതുപകർത്തി സ്വർപ്പുരിയ്ക്കായ് സ്വചേതഃ-
പ്രണയരവിയിലുന്നിപ്പോന്ന തൻ യാനഭാവം.

9

പ്രഥമമവളനന്യാപേക്ഷമായ് ക്കൂട്ടിവായി-
ച്ചൊരു പദമചിരാൽത്തൻ നിത്യസങ്കേതമായി:
നിറയെനിജമനോവാക്കർമ്മയത്നത്തിലെല്ലാ-
മവളതിമികവോട“സ്വർപ്പദം”തന്നെ കണ്ടാൾ.

10

“ദുരിതഹര! ദയാലോ! ദൈവമേ!”യെ-
ന്നനുപദമുരചെയ്താൽ സ്വർഗ്ഗമുണ്ടോ ലഭിപ്പൂ?
സ്വയമഖിലപിതാവിൻ വാഞ്ഛിതം നിർവ്വഹിപ്പാൻ
നിരതനവനവൻതാൻ തല്പദാർഹൻ ജഗത്തിൽ.

11

അമരപുരരഹസ്യം സംവഹിപ്പാൻ മനുഷ്യ-
ർക്കുടയമൊഴികളൊന്നും ശക്തമാകുന്നതല്ല:
നിരവധി നിറമേന്തിത്തത്രമിന്നുന്ന നിമ്നോ-
ന്നതനിലയിലസംഖ്യം ചക്രവാളാന്തരാളം!

12

അതിനുടെപടമായാൽ ദിവ്യവൎണ്ണങ്ങൾവേണം
പരമതുപറവാനോ ദിവ്യമാം ജിഹ്വവേണം
അതുകവിതയിലാക്കാൻ ദിവ്യചേതസ്സുവേണം
ത്രിദിവ വിഭവമെങ്ങാ,ണെങ്ങഹോ! പാഴ്മനുഷ്യൻ?

13

അനവരതസമാധാനത്തിനുല്പത്തിഭൂവായ്
പ്രണയികളുടെ കണ്ണിന്നെപ്പൊഴും പൂനിലാവായ്
അമലതയനുവേലം പൂണ്ടുകൊണ്ടുല്ലസിപ്പൂ
പരമതമമഭൗമം ധാമമീശാഭിരാമം!

14

അഴകിലവിടെവാഴും ക്രിസ്തുദേവന്റെ തൃക്കൈ-
ത്തളിരിനു രുചിരാലങ്കാരസല്ക്കാരമായി
മികവൊടുവിലസുന്നു മേല്ക്കുമേലിക്കഥാനാ-
യികയൊരു "ചെറുപുഷ്പാ"കാരമായ് സ്വൈരമായി.

15

അവളുവനെഹരിച്ചു സ്നേഹമൎപ്പിച്ചുചേൎത്ത–
ങ്ങതിപരിചയഭാരാൽ താതനെപ്പൈതൽപോലെ
അവനുടെതിരുനാമം കാതിനും കണ്ണിനും നൽ–
ക്കരൾമലരിനുമേററീ നിത്യഹൎഷപ്രകൎഷം.

16

പ്രകൃതിയിലനുകമ്പാവാത്സല്യമൗദാര്യവും കാ-
ണ്മവർ മനുജഹൃദന്തസ്നേഹപാത്രങ്ങളത്രേ;
സുകൃതികൾ ചിലരന്യന്മാർക്കുവേണ്ടിക്കൊടുക്കു-
ന്നിതു തനതുയിർക്കൂടി സ്നേഹസംരക്ഷണാർത്ഥം.

17

ഒരു സുമഹിതകാര്യത്തിന്നുവേണ്ടി സ്വജീവൻ
രുധിരമൊടുകളഞ്ഞോനല്ലയോ ക്രിസ്തുദേവൻ?
സുദൃഢതരമയസ്സിൻകട്ട കാന്തത്തിനാലെ-
ന്നതുവിധമവനാലീലോകമാകൃഷ്ടമായി.

18

പ്രണയമഹിമ ദൈവപ്രാർത്ഥനാവൈഭവത്താൽ
സ്ഫുടമനുഭവമാക്കീട്ടുത്തരെല്ലുംബുധരാക്കി
പലവിമലകുടുംബങ്ങൾക്കുമുത്തംസമുത്തായ്
തെളിവൊടു "ചെറുപുഷ്പം" വാഴ്കയാം നിർവികല്പം

19

അനഘമയനമേകം സ്നേഹവും ത്യാഗവുംകൊ-
ണ്ടഴകിലവളുയത്തം തീർത്തു! നമ്മൾക്കു നൽകി!
അതിനകമടിവെച്ചോരദ്ധ്വനീനർക്കനാഡം-
ബരത നിയതമെന്നും വേണ്ടപാഥേയമത്രേ.

20

താതൻ,തായ,തനൂജർതൊട്ടവർമുറ-
　　യ്ക്കാത്മാവിലീനിർമ്മല
ശ്രീതങ്ങുന്ന നിരഘ്യപുഷ്പമനഘാ-
　　ലങ്കാരമായ് ചാർത്തുകിൽ
ആതങ്കങ്ങളകന്നു സൗഹൃദസമാ-
　　ധാനപ്രസാദങ്ങൾതൻ-
പ്രാതഃകാലമഹസ്സിലെന്നുമൊരുപോ-
　　ലാറാടുമാറായിടും.



# ടിപ്പണി

1. അഖണ്ഡസത്യശ്രുതി — അഖണ്ഡമായ (മുട്ടൊഴിയാതെയുള്ള), സത്യമാകുന്ന ശ്രുതി (സ്വരവിശേഷം) സത്യശ്രുതിക്കു് സത്യവേദമെന്നും അർത്ഥമുണ്ടു്. സ്നേഹത്തിനെ പല്ലവിയാക്കിയതു് അതിൻെറ പരമമായ പ്രാധാന്യം കാണിപ്പാനാണു്. സർവ്വേശസന്ദേശസദുക്തി — സർവ്വേശ്വരൻെറ സന്ദേശവചനം.

2. നരാജ്ജിതം പാപം അനുസ്മരിക്കെ — മനുഷ്യനാൽ സമ്പാദിക്കപ്പെട്ട പാപത്തെ ഓർത്തപ്പോൾ. പിഞ്ചുകതാരു് — കുരുന്നുഹൃദയം. തുടുപ്പു് — ചുവപ്പുനിറം.

3. താരകം — നക്ഷത്രം. തദീയജന്മം — അവൻെറ (യേശുവിൻെറ) ജന്മം. മനസ്തമസ്സ് — മനസ്സിലെ ഇരുട്ടു്.

4. തദന്ധഃലോകം. — കണ്ണുകാണ്മാൻ പാടില്ലാത്ത ആ ജനം.

5. പൈതൽ (യേശു) — നവ്യസ്തോത്രദിവ്യദ്യുതികന്ദളങ്ങൾ — പുതിയതും സ്തുതിയ്ക്കത്തക്കതും ദിവ്യവുമായ ദ്യുതി (ശോഭ)യുടെ കന്ദളങ്ങൾ (കിളുന്തുകൾ). അപേതഹൃത്തായ ജഗത്തു് — കരുണയില്ലാത്ത ലോകം. ഹൃത്താരുകൾ ഹൃദയങ്ങളാകുന്ന താരുകൾ.

7. സ്നേഹാഹവം — സ്നേഹമാകുന്ന യുദ്ധം. ജവാൽ — വേഗത്തിൽ. ജയവൈജയന്തി — ജയക്കൊടി.

8. ദിദൃക്ഷു — കാണ്മാൻ ആശിക്കുന്നവൻ.

9. മഞ്ജുത — മനോഹരത്വം: മഹസ്സ് — തേജസ്സ്. സ്വകീയമാർഗ്ഗീയസുഗീയമാനഗുണങ്ങൾ — തൻെറ മാർഗ്ഗത്തെ സംബന്ധിച്ചതും നല്ലപോലെ ഗാനം ചെയ്യപ്പെടുവാൻ (പ്രകീർത്തിക്കപ്പെടുവാൻ) യോഗ്യവുമായ ഗുണങ്ങൾ.

10. സുഗമ്യം — നല്ലപോലെ ഗമിക്കപ്പെടുവാൻ യോഗ്യം, സുഗമം എന്നൎത്ഥം. രമ്യം — മനോഹരം.

11. നാകപുരി — സ്വൎഗ്ഗനഗരം.

13. അപങ്കിലസ്നേഹമയൂഖം — നിഷ്കളങ്കമായ സ്നേഹത്തിന്റെ കിരണം. കൈശോരകമാനസാന്തം — കിശോരന്റെ (ശിശുവിന്റെ) കരൾ. തണ്ടാർ — താമരപ്പൂവ്.

14. വിശുദ്ധതാദൎപ്പണം — വിശുദ്ധതയുടെ കണ്ണാടി. വിലാസലോലം — കളിയിൽ താല്പൎയ്യമുള്ളതു്. കപോലം — കവിൾത്തടം. തദന്തരംഗം — അതിന്റെ ഹൃദയം. സ്വൎഗ്ഗീയസംഗീതതരംഗസംഗം — സ്വൎഗ്ഗത്തിലെ സംഗീതത്തിന്റെ തിരകളോടുള്ള സമ്മേളനം.

15. അന്തരം — മാററം. എന്നേ — എന്നാൽമാത്രമേ. സിദ്ധമാവൂ — കൈവരികയുള്ളൂ. സ്വാരാജ്യസമ്മേളനഭാഗ്യയോഗം — സ്വൎഗ്ഗത്തിൽ ചേരുവാനുള്ള ഭാഗ്യത്തിനുള്ള യോഗം.

17. സ്തംഭനിഭം — തൂണുപോലെയുള്ളതു്.

20. വിക്രാന്തി — വിക്രമം. സിംഹാസനോപാന്തം — സിംഹാസനത്തിന്റെ സമീപസ്ഥലം.

21. സൽക്രിയ — നല്ല പ്രവൃത്തി. നിരീക്ഷ്യം — കാണപ്പെടത്തക്കതു്. ഫുല്ലസുമങ്ങൾ — വിടൎന്ന പുഷ്പങ്ങൾ.

22. സൌരഭസാന്ദ്രം — സുഗന്ധം നിറഞ്ഞതു്. മധൂളികാൎദ്രം — തേൻകൊണ്ടു നനഞ്ഞതു്.

24. ദിവം — സ്വൎഗ്ഗത്തെ.

## II

1. കുരിശിനരികെ നിന്നിരുന്ന സെയിൻറ് ജോൺ എന്ന ശിഷ്യനോടു് "അതാ, നിന്റെ അമ്മ" എന്നു യേശു അരുളിച്ചെയ്കയുണ്ടായി. മറിയത്തെ മാനവലോകത്തിന്നു മാതാവായി നല്കിക്കൊണ്ടുള്ള പ്രഖ്യാപനമായിരുന്നു അതു്.

2. ജയവതി — ജയശാലിനി. ജഗദംബ — ലോകമാതാവ്. പ്രണയമയസുമങ്ങൾ — സ്നേഹസ്വരൂപങ്ങളായ പുഷ്പങ്ങൾ. ആത്മവാടി — ആത്മാവാകുന്ന ഉദ്യാനം.

3. അകസ്മാൽ — അവിചാരിതമായിട്ട്. പ്രിയജനനീപരിരംഭണം — പ്രിയപ്പെട്ട അമ്മയുടെ ആലിംഗനം. ഗാനമധൂളി — ഗാനമാകുന്ന മധൂളി (തേൻ)

4. മണിരവരമണീയഗാനമാധ്വീകഹരി — മണിയൊച്ചപോലെ മനോഹരമായ ഗാനമധുവിന്റെ ഒഴുക്ക്. ലാസ്യം — നൃത്തം. തദുപരിദിശി — അതിന്റെ മേൽഭാഗത്ത്.

6. ഹിമവെൺമ — മഞ്ഞുകട്ടപോലെ വെളുത്തവർണ്ണം. അനഘത — നിഷ്കളങ്കത. വിയത്ത് — ആകാശം.

7. ദൈവപ്രണയവിവസ്വദുഷഃകരങ്ങൾ — ദൈവസ്നേഹമാകുന്ന സൂര്യന്റെ പ്രഭാതകിരണങ്ങൾ.

8. പദം — പേർ. കനകാതപം — സ്വർണ്ണവെയിൽ.

9. കപോതകം — കുഞ്ഞുമാടപ്രാവ്. പേശലാഭം — മനോഹരമായ ശോഭയോടേ.

10 സൗരഭ്യം — സുഗന്ധം. നിർവ്യാജപ്രണയമരന്ദധുരന്ധരങ്ങൾ — അമൂല്യമായ സ്നേഹമാകുന്ന തേനിന്റെ ഭാരത്തെ വഹിക്കുന്നവ.

11. ജനയിത്രി — അമ്മ. അനഘം — നിഷ്കളങ്കം. ആത്മപ്രിയത — ആത്മസ്നേഹം.

12. പരിരംഭണം — ആശ്ലേഷം. സുഷമ — ശോഭ. ഹിമോപമവെണ്മ. — മഞ്ഞുകട്ടയ്ക്കു തുല്യമായ വെണ്മ.

13. വിമലാന്തരംഗം — നിർമ്മലമായ മനസ്സ്. വിശ്രമപുഷ്പവാടി — വിശ്രമത്തിനുള്ള പൂങ്കാവ്.

14. സല്ലപിക്കെ — സംഭാഷണം ചെയ്യുന്ന നേരത്ത്. നിഭൃതം — മന്ദം. നിർഗളിപ്പൂ — പ്രവഹിക്കുന്നു. കളമകരന്ദധാരീധുരീണഗാനം — സുമധുരമായ തേൻപ്രവാഹത്തിന്റെ ഭാരത്തെ വഹിക്കുന്ന ഗാനം.

15. ഭൃശം—ഏററവും.

16. നിതാന്തനമ്രം—ഏററവും താണതു്. പരിണതഫലവായ്പു്—പാകംവന്ന ഫലങ്ങളുടെ സമൃദ്ധി.

17. ഗഭീരത—ആഴം.

18. പ്രണയശിഖിശിഖാഞ്ചലങ്ങൾ — പ്രണയമാകുന്ന ശിഖി (അഗ്നി)യുടെ ശിഖ (ജ്വാലയുടെ) അഞ്ചല(അററ)ങ്ങൾ

19. വിരചിക്കുക—നിർമ്മിക്കുക.

20. വിശ്വേശ്വരഭദ്രപീഠനികടം — ദൈവത്തിൻെറ സിംഹാസനസമീപം. നിയതം — നിശ്ചയം. നിർവ്വാണനിത്യോത്സവം—മോക്ഷംകൊണ്ടുള്ള ശാശ്വതസന്തോഷം.

## III

1. കാററും വെയിലുമേററു് സ്വച്ഛന്ദം വളരുന്ന പുഷ്പങ്ങളാണല്ലൊ പരിപുഷ്ടങ്ങളായിരിക്കുക. സ്നേഹംകൊണ്ടു നിറഞ്ഞിരിക്കുന്ന ക്രിസ്തുവിൻെറ ഹൃദയത്തെ അത്തരം പുഷ്പങ്ങളോടു ഉപമിക്കുന്നു.

2. "ഞാൻ വയലിലെ പുഷ്പവും താഴ്വരകളിലെ ലീലിയുമാകുന്നു" എന്നു പാട്ടുകളുടെ പാട്ടിൽ(Canticle of Canticles 2.—1) പറയപ്പെട്ടിരിക്കുന്നതാണു് ഈ ശ്ലോകത്തിൻെറ പൂർവ്വാർദ്ധത്തിലെ വിവക്ഷ. വയൽപ്പൂവിൻെറ സൌരഭ്യം ആൎക്കും ആസ്വദിക്കാവുന്നതാണല്ലൊ. അതുപോലെ ക്രിസ്തുവും "തന്നെത്തന്നെയെല്ലാൎക്കും കൊടുക്കുന്നവനാണു്" എന്നു പറയുന്നു.

3. ക്രിസ്തു ഒരാളുടെ വിജ്ഞത്വവും വീരതയും നോക്കിയിട്ടാണോ അവനെ സ്നേഹിക്കുന്നതു്? വിജ്ഞത്വവും വീരതയുമാണു് അവിടുന്നു് അന്വേഷിക്കുന്നതെങ്കിൽ ആ വക ഗുണങ്ങൾ തികച്ചുമുള്ള "സിദ്ധരും ദൈവദൂതരും" അവിടുത്തെ സന്നിധിയിൽ ധാരാളമുണ്ടല്ലൊ. ആ സ്ഥിതിക്കു് എത്രയും നിസ്സാരന്മാരായ മനുഷ്യരെ സ്നേഹിക്കുന്ന ക്രിസ്തുവിൻെറ നോട്ടം വിജ്ഞത്വവും വീരതയുമല്ലാ എന്നു് താല്പൎയ്യം.

4. വൈശുദ്ധ്യത്തിൻ മഹാദർശം — വിശുദ്ധതയെ പ്രത്യക്ഷപ്പെടുത്തുന്ന ഒരു വലിയ കണ്ണാടി. സാനുമാലതി — താഴ്വാരത്തിലെ പിച്ചകം. ക്രിസ്തുവിനെ കഴിഞ്ഞ ശ്ലോകങ്ങളിൽ താഴ്വാരത്തിലെ പുഷ്പമായി ഉപമിച്ചിട്ടുണ്ടല്ലോ. ആ പുഷ്പത്തിൽ സ്ഥിതിചെയ്യുന്ന മനോഹരമായ ഒരു മഞ്ഞുതുള്ളിയാണ് വി. കൊച്ചുത്രേശയെന്നു ഇവിടെ പറയുന്നു. മഞ്ഞുതുള്ളിയ്ക്കുള്ള വിശുദ്ധിയും, അതു് ഏതു സാധനത്തെ പ്രാപിക്കുന്നുവോ അതിന്റെ വണ്ണത്തെ പ്രതിഫലിപ്പിക്കുന്ന സ്വഭാവവും പ്രസിദ്ധം. വിശുദ്ധി മുതലായ ഗുണങ്ങൾകൊണ്ടു കൊച്ചുത്രേശയ്ക്കു ക്രിസ്തുവിന്റെ ഹൃദയത്തിൽ സ്ഥാനം ലഭിച്ചുവെന്നു സാരം. വിജ്ഞത്വവും വീരതയുമല്ലാ, വിശുദ്ധിയാണ് ക്രിസ്തു ഇഷ്ടപ്പെടുന്നതെന്നു് വീണ്ടും ധ്വനി.

5. ഇനി ആ വിശുദ്ധിയുടെ ലക്ഷണങ്ങളിൽ ഒന്നായ അനാഡംബരതയേയാണു് കീർത്തിക്കാൻ തുടങ്ങുന്നതു്. അനാഡംബരത — ആഡംബരം ഇല്ലായ്ക. ഈ ഗുണത്തിന്റെ മാഹാത്മ്യം മനുഷ്യരെ മനസ്സിലാക്കാനാണു്, യേശു വാരെഴുന്ന (മനോഹരമായ) വയൽപ്പൂവായിത്തീർന്നതെന്നു പറയുന്നു. വയൽപ്പൂവ് സ്വയം മനോഹരമാണെങ്കിലും കൃത്രിമമായ യാതൊരു ആഡംബരവും കൂടാതെയാണല്ലോ സ്ഥിതിചെയ്യുന്നതു്. കേമമായ തോട്ടമോ മററു വട്ടങ്ങളോ ഒന്നും വയൽപ്പൂവിനു് ആവശ്യമില്ലെന്നു സാരം. ഒരു കാലിത്തൊഴുത്തിൽ ജനിച്ച ഉണ്ണി ഈശോയുടെ അനാഡംബരത വ്യക്തമാണല്ലോ.

6. അനാഡംബരതാലത — അനാഡംബരതയാകുന്ന വള്ളി. ഈ ലത എന്നും ഭൂഷയായി (അലങ്കാരമായി) ധരിക്കുന്ന മൂന്നു ദളങ്ങൾ (തളിരുകൾ) ഉണ്ടെന്നു പറയുന്നു. ലഘുത്വം, വിനയം, സ്നേഹം എന്നിവയാണു് ആ ദളങ്ങൾ.

7. ത്രിഗുണാത്മികാ — മൂന്നു ഗുണങ്ങളോടുകൂടിയ. കൊടി — വള്ളി. മേല്പറഞ്ഞ മൂന്നു ഗുണങ്ങളോടുകൂടിയ അനാഡംബരതയാകുന്ന ലത വിശുദ്ധ കൊച്ചുത്രേസ്യയിൽ വളന്നു് മനുഷ്യരുടെ ആത്മാവുകൾക്കു പേശലമായ (മനോഹരമായ) ഫലത്തെ നല്കുന്നു.

8. സ്നേഹവെണ്ണിലാവ്—സ്നേഹമാകുന്ന ചന്ദ്രിക. മുൻപറഞ്ഞ മൂന്നു ഗുണങ്ങളിൽ ഒന്നായ സ്നേഹത്തെക്കുറിച്ചാണു് ഇവിടെ പ്രത്യേകം പറയുന്നതു്. വി: കൊച്ചുത്രേസ്യായുടെ ഉൾത്തിങ്കൾ (മനസ്സാകുന്ന ചന്ദ്രൻ) സ്നേഹമാകുന്ന ചന്ദ്രികയാൽ ഉണ്ണിയേശുവിനെ ആകർഷിച്ചിട്ടു് നിഷ്കളങ്കം ശോഭിച്ചു. ചന്ദ്രനു കളങ്കമുള്ള സ്ഥിതിയ്ക്കു് അതിനേക്കാൾ ഉൽകൃഷ്ടമാണു് വി: കൊച്ചുത്രേസ്യായുടെ ഹൃദയമാകുന്ന ചന്ദ്രൻ എന്നു കാണിക്കാൻ "വിളങ്ങീ നിഷ്കളങ്കമായി" എന്നു എടുത്തുപറയുന്നു.

9, 10, 11, 12, 13 ഈ ശ്ലോകങ്ങളിൽ വി. കൊച്ചുത്രേസ്യയുടെ വിനയം, ലഘുത്വം എന്നിത്യാദി ഗുണങ്ങൾ കീർത്തിക്കപ്പെട്ടിരിക്കുന്നു. ഉണ്ണിഈശോയുടെ തൃക്കയ്യിൽ താൻ ഒരു കളിപ്പന്തായിരുന്നുവെന്നു വി. കൊച്ചുത്രേസ്യ "സ്വയംകൃതചരിത"ത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ.

14. പരിശുദ്ധകുടുംബം — യേശുവും മറിയവും സെയിന്റ് ജോസഫും ഉൾപ്പെട്ട തിരുക്കുടുംബംതന്നെ. ഗാർഹസ്ഥ്യം — ഗൃഹസ്ഥജീവിതം. തൃക്കുടുംബത്തിന്റെ അനാഡംബരത പ്രസിദ്ധം.

15. ഭിത്തികൾകൊണ്ടുമാത്രം ഒരു കാരാഗൃഹം കാരാഗൃഹമാകുന്നില്ല. നിർദ്ദോഷികൾക്കും ഹൃദയശുദ്ധിയുള്ളവർക്കും കാരാഗൃഹം രമ്യഹർമ്മ്യമായിരിക്കാം. "Stone walls do not make a prison-Nor iron bars a cage" എന്നുണ്ടല്ലൊ. ദുഃഖത്തിലാനന്ദവും നിരാശയിലാശയും എന്നു് പൂർവ്വശ്ലോകത്തിൽ പറഞ്ഞതിനെ ഈ ശ്ലോകത്തിന്റെ പൂർവാർദ്ധം ഉദാഹരിക്കുന്നുണ്ടു്. ഭിത്തികൾക്കു് ഒരു കുടുംബത്തെ തീർപ്പാനും കഴിയുകയില്ലെന്നു് ഉത്തരാർദ്ധത്തിൽ പറയുന്നു. കെട്ടിടത്തിന്റെ മാഹാത്മ്യത്തിലും മററുമല്ലാ കുടുംബത്തിന്റെ മാഹാത്മ്യം അടങ്ങിയിരിക്കുന്നതെന്നു് സാരം.

16. മനോവീണാഗുണങ്ങൾ— മനസ്സാകുന്ന വീണയുടെ ഗുണങ്ങൾ. (കമ്പികൾ)

19. ദാസ്യം — ദാസവൃത്തി. സർവ്വസ്വദായകം—സകല സമ്പത്തിനേയും ദാനംചെയ്യുന്നതു്.

20. മർത്ത്യരേ—മനുഷ്യർ മാത്രം.

21. സരോവരം—ശ്രേഷ്ഠമായ സരസ്സ് (തടാകം.) നക്ഷത്രനഭശ്ശ്രീ — നക്ഷത്രങ്ങളോടുകൂടിയ നഭസ്സി (ആകാശത്തി)ന്റെ ശ്രീ (ശോഭ). മലയ്ക്കുള്ളിൽ മറഞ്ഞതണ്ടു-മരുവുന്ന സരോവരം—എന്നു പറയുമ്പോൾ ലോകദൃഷ്ടിയിൽനിന്നു മറഞ്ഞു് സന്യാസമന്ദിരത്തിൽ സന്യസിക്കുന്നവരുടെ ഓർമ്മയാണു് നമുക്കുണ്ടാവുക. അങ്ങനെയുള്ള സരോവരം പ്രകാശിക്കുന്നതു് സ്വകീയശോഭകൊണ്ടുമാത്രമാണെന്നും പറയുന്നു. ആ ഗുണം ചെറുപുഷ്പത്തിനു് എത്രത്തോളം ലഭിച്ചിരുന്നുവെന്നു് അടുത്ത ശ്ലോകത്തിൽ കാണാം.

22. ഗന്ധധോരണി—സൗരഭ്യസമൃദ്ധി.

24. അപാംഗം—കടക്കണ്ണു്.

## IV

1. അവയ്ക്കു്—ആശകൾക്കു്,—ഉദിക്കുക, അസ്തമിക്കുക എന്നുള്ളതാണു് അവയുടെ തൊഴിൽ.

2. സാനു — താഴ്‌വര. പൃഥുവാരിരാശി — വലിയ കടൽ. ഗംഭീരതരങ്ങൾ—വളരെ ആഴമുള്ളവ.

3. സ്ഫുടിക്കുകിൽ—വിടരുമെങ്കിൽ.

4. താരകം — നക്ഷത്രം. സുസ്നേഹി — നല്ല സ്നേഹമുള്ളവൻ. പൂതം — പരിശുദ്ധം. ഈശ്വരമാത്രവേദ്യം — ഈശ്വരനുമാത്രം അറിയാവുന്നതു്.

5. ഉരുതേജസ്സ്—വലിയ ശോഭ.

6. വാഞ്ഛിതം — ആശ. സ്ഫുടശോഭം — തെളിഞ്ഞ

ശോഭയോടെ. അമരവഹ്നി — ദിവ്യമായ അഗ്നി. നിർഭരം — ഏററവും.

7. ഹരിക്കയാൽ — അപഹരിക്കയാൽ.

8. മലർവൃഷ്ടി — പൂമഴ. ദൈവികപ്രണയാഗ്നി — ദൈവസ്നേഹമാകുന്ന അഗ്നി.

9. നരകാപ്തി — നരകപ്രാപ്തി. അവനം — രക്ഷ. അശേഷവന്ദ്യ — എല്ലാവരാലും വന്ദിക്കത്തക്കവൾ. പ്രണയപ്രദീപിക — സ്നേഹമാകുന്ന വിളക്ക്.

10. കറയററ — കളങ്കമില്ലാത്ത. കലാഗുണങ്ങൾ — കലാവിദ്യകളുടെ ഗുണങ്ങൾ; കലകളുടെ (ഷോഡശകലകളുടെ) ഗുണങ്ങളെന്നും. ശീതളഭാവരമ്യ — ശീതളമായ സ്വഭാവം കൊണ്ടു മനോഹര.

11. പാരീസ്സു തുറുങ്കുപള്ളി — ഫ്രാൻസിലെ പ്രധാന നഗരമായ പാരീസ്സിലെ ജെയിൽപ്പള്ളി. ഘാതകൻ — കൊലയാളി.

12. പടു — സമർത്ഥൻ. ക്ഷുദ്രകൃതിപ്രചാരണം — മനസ്സിനെ മലിനപ്പെടുത്തുന്ന കൃതികൾ എഴുതി പ്രചരിപ്പിയ്ക്കൽ. ഖലഹൃത്തടം — ദുഷ്ടന്റെ ഹൃദയമാകുന്ന തടം. വൈദുഷീലത — വിദ്വത്വമാകുന്ന വള്ളി. കാകോളഫലാന്വിത — വിഷക്കായ് നിറഞ്ഞതു്.

13. എളുതോ? — സാധ്യമോ? സൂര്യകരപ്രവേശനം — സൂര്യന്റെ രശ്മികളുടെ കയററം.

14. പരിഭാഷണാർഹം — പറയത്തക്കതു്.

15. അവധൂർത്തൻ — ഏററവും ദുർമ്മാർഗ്ഗി. നരകോചിതഗർഹ്യജീവിതസ്ഥിതി — നരകത്തിന്നു യോജിച്ച നിന്ദ്യമായ ജീവിതഗതി. പൂർവ്വാധികം — മുമ്പത്തെക്കാൾ.

16. അപ്പുരി — ആ പട്ടണം. അഗ്നിശൈലം — അഗ്നിപർവ്വതം. അവിചാരിതമായിട്ടു പൊട്ടി ജനോപദ്രവമേല്പിക്കയാണല്ലൊ, അഗ്നിപർവ്വതത്തിന്റെ പതിവു്.

17. അഘം—പാപം. തപിച്ചു—വ്യസനിച്ചു.

18. കൃതദുഷ്കൃതിഗുപ്തി—ചെയ്യപ്പെട്ട ദുഷ്പ്രവൃത്തികളെ മറച്ചുവയ്ക്കൽ. സമുന്മുഖൻ—അത്യുത്സാഹമുള്ളവൻ. ദുരിതം—പാപം.

19. വനവഹ്നി—കാട്ടുതിയ്യ്. കന്യാകുലമൌലിമാലിക—കന്യകളുടെ കുലത്തിന്ന് ശിരോലങ്കാരമായവൾ (ഏററവും ശ്രേഷ്ഠയായ കന്യക.)

20. ഹതസൽഗതി—ഹനിക്കു (നശിപ്പിക്ക)പ്പെട്ട സൽഗതിയോടുകൂടിയവൻ. ദുർമ്മതിമുക്തൻ—ദുർമ്മരണത്തിൽനിന്നും മോചിക്കപ്പെട്ടവൻ. ഹൃദി—മനസ്സിൽ. അനഭാവൈകപരായണാത്മിക—അനഭാവത്തിൽ (ദീനദയയിൽ) ഏകതല്പരയായവൾ.

25. പിഴച്ചതിനെപ്പററിയഴൽപ്പെടുക—ചെയ്തുപോയ തെററിനെ ഓർത്തു പശ്ചാത്തപിക്കുക. അരുളി—നൽകി.

26. വധവാസരം—കൊലനടത്താനുള്ള ദിവസം. നിതരാം—ഏററവും. നിബദ്ധീഭവിച്ച—ഇടതിങ്ങിയതായിത്തീൎന്ന. വൻജനവൃന്ദാഗമനിർഝരങ്ങൾ—വലിയ ജനക്കൂട്ടത്തിന്റെ വരവാകുന്ന പ്രവാഹങ്ങൾ.

27. അദയപ്രേരിതയാനചേഷ്ടൻ—ദയകൂടാതെ പ്രേരിപ്പിക്കപ്പെട്ട (ഉന്തിയും തള്ളിയും നയിക്കപ്പെട്ട) ഗമനത്തോടുകൂടിയവൻ. ഹതഭാഗ്യൻ—ഭാഗ്യമൊക്കെ നശിച്ചവൻ. വിധിപോൽ—നിയമപ്രകാരം. തൂക്കമരംപ്രവിഷ്ടൻ—തൂക്കമരത്തെ പ്രാപിക്കപ്പെട്ടവൻ.

28. നിജവേശ്മനി—തന്റെ വീട്ടിൽ. നിശ്ചലം—ഇളകാതെ. അഖിലേശ്വരൻ—ദൈവം. അർത്ഥനാർദ്ര—പ്രാർത്ഥനയിൽ അലിഞ്ഞവൾ.

30. വികാരം—മാററം. ചിത്രം—അത്ഭുതം.

31. അശ്രുപൂർവ്വം—കണ്ണുനീരോടുകൂടെ.

32. ത്വൽപാപം — നിന്റെ പാപം. മൃത്യുസൂത്രം — മരണച്ചരട്.

33. സ്തോമം—കൂട്ടം. ധ്രുവം—നിശ്ചയം.

## V

1. നിതരാം—ഏററവും. അവിഷയം—അഗോചരം. ഹൃത്ത്—ഹൃദയം. അജ്ഞേയം—അറിയപ്പെടാത്തത്. സ്വകീയപ്രണയിജനഹിതാർത്ഥം—തന്റെ സ്നേഹിജനങ്ങളുടെ ഇഷ്ടത്തിനുവേണ്ടി.

2. അമന്ദപ്രാർത്ഥനാസക്തി—കുറയാതെയുള്ള പ്രാർത്ഥനയിൽ താല്പര്യം. സുവിമലം—നല്ലപോലെ നിർമ്മലം.

3. ചിന്താശതം—ചിന്താസമൂഹം. വിയതി—വിയത്തിൽ (ആകാശത്തിൽ) ചിറകൊളി—ചിറകിന്റെ ശോഭ.

4. ആശാതരംഗം—ആശയാകുന്ന തിരമാല. ആനന്ദവൃഷ്ടി—സന്തോഷമഴ.

5. സ്വർപ്പദം—സ്വർഗ്ഗസ്ഥാനം. ആത്മപോതം—ആത്മാവാകുന്ന കപ്പൽ. പ്രസ്തുതൻ—നല്ലപോലെ വാഴ്ത്തപ്പെടുന്നവൻ.

6. പൌളീൻ—കൊച്ചുത്രേസ്യയുടെ മൂത്ത സഹോദരി. അരുണകിരണധുര്യൻ—അരുണമായ (ചുവപ്പുനിറമുള്ള) കിരണങ്ങ(രശ്മിക)ളുടെ ഭാരത്തെ വഹിക്കുന്നവൻ. ധുര്യൻ, ധൌരേയൻ, ധുരീണൻ, ധുരന്ധരൻ എന്നീ പദങ്ങൾക്ക് ധുരിനെ (ഭാരത്തെ) വഹിക്കുന്നവൻ എന്നർത്ഥം.

7. സവിധത്തിൽ—അരികേ. സാന്ദ്രമായ്—ഇടതിങ്ങിയതായി. ഉദ്ദീപ്തമാക്കി—നല്ലപോലെ ശോഭിപ്പിച്ചു. കതിരവൻ—സൂര്യൻ. ആലക്ഷ്യമായി—ദൃഷ്ടിക്കു വിഷയമായി.

8. പടുത—സാമർത്ഥ്യം. പോതകം—ചെറിയകപ്പൽ. സ്വർപുരി—സ്വർഗ്ഗനഗരം. സ്വചേതഃപ്രണയരവി—തന്റെ

ഹൃദയസ്നേഹമാകുന്ന രവി (സൂര്യൻ). യാനഭാവം—ഗമനസ്വഭാവം.

9. പ്രഥമം—ഒന്നാമതായി. അനന്യാപേക്ഷമായ്—അന്യാശ്രയംകൂടാതെ. പദം—വാക്ക്. അചിരാൽ—വേഗത്തിൽ. നിത്യസങ്കേതം — ശാശ്വതരക്ഷാസ്ഥലം. മനോവാക്കർമ്മയത്നം—മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും ഉള്ള ഉദ്യമം. സ്വപ്പദം—'സ്വർഗ്ഗം' എന്ന വാക്ക്. സ്വർഗ്ഗം എന്ന പദം (വാക്ക്) ആണല്ലോ കൊച്ചുത്രേസ്യാ ആദ്യം വായിക്കാൻ പഠിച്ചതു്.

10. ദുരിതഹരൻ—പാപത്തെ ഇല്ലാതാക്കുന്നവൻ. അനുപദം—അടിക്കടി. സ്വയം—താനേതന്നെ. വാഞ്ഛിതം—ആഗ്രഹം. നിരതൻ — ബദ്ധശ്രദ്ധൻ. തല്പദാർഹൻ — ആ സ്ഥാനത്തിനു് അർഹൻ.



16. അനുകമ്പാവായ്പ്—ദയയുടെ വളർച്ച. ഔദാര്യം—ദാനശീലം. മനുജഹൃദന്തസ്നേഹപാത്രങ്ങൾ—മനുഷ്യരുടെ മനസ്സിൽ തട്ടിപ്പുറപ്പെടുന്ന സ്നേഹത്തിനു് പാത്രങ്ങൾ. സുകൃതികൾ—പുണ്യശാലികൾ. തന്നുയിർ—സ്വന്തംജീവൻ. സ്നേഹസംരക്ഷണാർത്ഥം—സ്നേഹത്തിന്റെ സംരക്ഷയ്ക്കുവേണ്ടി.

17. സുമഹിതകാര്യം—ഏററവും ശ്രേഷ്ഠമായ കാര്യം. രുധിരം—രക്തം. അയസ്സ്—ഇരുമ്പു്.

18. ധൂർത്തർ — ദുർമ്മാർഗ്ഗികൾ. വിമലം—നിർമ്മലം. ഉത്തംസമുത്തു്—ശിരോലങ്കാരരത്നം.

19. അനഘം—നിഷ്കളങ്കം. അയനം — മാർഗ്ഗം. ത്യാഗം — ദാനം. അയത്നം — എളുപ്പത്തിൽ. അധ്വനീനൻ—വഴിപോക്കൻ. പാഥേയം — പൊതിച്ചോറു്. വഴിയാത്രക്കാർ പൊതിച്ചോറു കെട്ടിക്കൊണ്ടുപോവാറുണ്ടല്ലോ. ഇവിടെ പറയുന്ന യാത്രക്കാരുടെ പൊതിച്ചോറു് അനാഡംബരത എന്ന ഗുണമാണു്.

20. താതൻ — അച്ഛൻ. തായ — അമ്മ. തനൂജർ — മക്കൾ. നിരൎഘപുഷ്പം — അമൂല്യമായ പുഷ്പം. അനൎഘാലങ്കാരം — നിഷ്കളങ്കമായ ആഭരണം. ആതങ്കം — ദുഃഖം. സൌഹൃദസമാധാനപ്രസാദങ്ങൾ — സൌഹൃദവും (നന്മനസ്സും) സമാധാനവും പ്രസാദവും (സന്തോഷവും). പ്രാതഃകാലമഹസ്സ് — പ്രഭാതകാലത്തെ ശോഭ.



